# പൌരധർമ്മം



THE EDUCATIONAL SUPPLIES DEPOT

Trivandrum

K. V. Gopinadhan Nair

4 A S.

# പൌരധർമ്മം



അഞ്ചാംക്ലാസ്സ്



ദി എഡ്യൂക്കേഷണൽ സപ്ലൈസ് ഡിപ്പോ
തിരുവനന്തപുരം

വില ണ. 6

ജി-വറീതക്കുഞ്ഞ്

# വിഷയവിവരം

# പൌരധൎമ്മം

## അഥവാ

## സാമൂഹ്യകൎത്തവ്യം

---

### അദ്ധ്യായം 1.

## തിരുവിതാംകൂർ-കൊച്ചി സംസ്ഥാനം

ഗ്രാമം, താലൂക്ക്, ഡിവിഷൻ മുതലായവയിലെ ഭരണരീതികളെക്കുറിച്ച് നിങ്ങൾ പഠിച്ചുകഴിഞ്ഞുവല്ലോ. പല ഡിവിഷനുകൾ അഥവാ ഡിസ്ത്രിക്ടുകൾ ചേൎന്നതാണ് ഒരു രാജ്യം. നാം ഇപ്പോൾ തിരുവിതാംകൂർ-കൊച്ചി സംസ്ഥാനത്തിലെ പ്രജകളാണെന്ന് അറിയാമല്ലോ. ഈ സംസ്ഥാനം വളരെക്കാലമായി തിരുവിതാംകൂർ, കൊച്ചി എന്നു രണ്ടു പ്രത്യേക രാജ്യങ്ങളായിരുന്നു. ഇപ്പോൾ അവ ഒരു സംയുക്തസംസ്ഥാനമായിത്തീൎന്നിരിക്കുന്നു.

ഇന്ത്യക്കു സ്വാതന്ത്ര്യം കിട്ടുന്നതിനുമുമ്പ് ഏകദേശം 500-ൽപരം നാട്ടുരാജ്യങ്ങളുണ്ടായിരുന്നു. അവയെല്ലാം കൂട്ടിച്ചേൎത്ത് ഇന്ന് 8 പ്രത്യേക സംസ്ഥാനങ്ങൾ മാത്രമായിത്തീൎന്നിട്ടുണ്ട്. അവയിൽ ഒന്നാണ് നമ്മുടെ തിരുവിതാംകൂർ-കൊച്ചി സംസ്ഥാനം.

1949 ജൂലൈ ഒന്നാംതീയതിയാണ് ഈ പുതിയ സംസ്ഥാനം സ്ഥാപിതമായതു്. പല നാട്ടുരാജ്യങ്ങളും കൂട്ടിച്ചേർത്തുവെങ്കിലും അവയിൽ നമ്മുടെ സംസ്ഥാനത്തിനു് ഒരു നല്ല സ്ഥാനമാണുള്ളതു്. ഈ യൂണിയനുകളിൽവച്ചു വിസ്തീർണ്ണത്തിൽ വളരെ കുറഞ്ഞതാണു് തിരുവിതാംകൂർ-കൊച്ചി സംസ്ഥാനം. എന്നാൽ വരവിൽ ഒന്നാംസ്ഥാനവും ജനസംഖ്യയിൽ രണ്ടാംസ്ഥാനവും ഇതിനുണ്ടു്.

1950 ജനുവരി 26-ാംനു- ഇന്ത്യ ഒരു പുതിയ റിപ്പബ്ളിക്കായിത്തീർന്ന എന്നു നിങ്ങൾ കേട്ടിരിക്കുമല്ലോ. ഈ തരം ഭരണഘടനയെന്തെന്നു ചുരുക്കത്തിൽ പറയാം. ജനങ്ങൾക്കുവേണ്ടി ജനങ്ങൾ ജനങ്ങളെ ഭരിക്കുകയാണു് യഥാർത്ഥമായ ജനാധിപത്യഭരണം. നീതി, സ്വാതന്ത്ര്യം സമത്വം, സാഹോദര്യം എന്നിവയാണു് ഈ ഭരണഘടനയുടെ ലക്ഷ്യങ്ങൾ. നിയമങ്ങളിലും ഭരണഘടനയിലും സംസ്ഥാനങ്ങൾക്കും യൂണിയനും വലിയ വ്യത്യാസമൊന്നുമില്ല.

## രാജപ്രമുഖൻ

മദ്രാസ്, ബാംബെ മുതലായ പല സംസ്ഥാനങ്ങളിൽ ഭരണമേധാവി ഗവർണ്ണരാണു്. ഇന്ത്യൻ യൂണിയനിലെ പ്രസിഡൻറാണു് ഗവർണ്ണരെ നിയമിക്കുന്നതു്. ഒരു ഗവർണ്ണരുടെ ഉദ്യോഗകാലാവധി അഞ്ചുകൊല്ലത്തേയ്ക്കാണു്. നാട്ടുരാജ്യങ്ങളൊന്നുചേർന്നുണ്ടായിട്ടുള്ള സംസ്ഥാനങ്ങളുടെ ഭരണാധികാരിയാണു് രാജപ്രമുഖൻ. തിരുവി

താംക്രൂർ-കൊച്ചി സംസ്ഥാനത്തേയ്ക്കു് നമ്മുടെ മഹാരാജാവു് തിരുമനസ്സിനെത്തന്നെ രാജപ്രമുഖനായി നിയമിക്കുകയുണ്ടായി. കൂടാതെ ഒരു വിശേഷാൽ അവകാശവും കൂടി തിരുമനസ്സിന്നു ലഭിച്ചിട്ടുണ്ടു്. ഒരു നിശ്ചിതകാലത്തേയ്ക്കല്ല നിയമിതനായിട്ടുള്ളതു്. തിരുമനസ്സിന്റെ ജീവിതകാലം മുഴുവനും രാജപ്രമുഖസ്ഥാനം ലഭിച്ചിട്ടുള്ളതു് നമ്മുടെ സംസ്ഥാനത്തിന്നുതന്നെ വലിയ ഒരു നേട്ടമായി കരുതാവുന്ന ഒരു സംഗതിയാണു്.

---

അദ്ധ്യായം 2

## ഇന്ത്യൻ ഗവർമ്മെൻറുമായുള്ള ബന്ധം

ഒരു ഗവർമ്മെൻറിന്റെ പ്രധാന ലക്ഷ്യങ്ങൾ താഴെ പറയുന്നവയാണു്,

1. ജനങ്ങളുടെ ജീവിതത്തോതു് ഉയർത്തുക.

2. പൌരന്മാർക്കു് ആഹാരത്തിന്നു വഴിയുണ്ടാക്കുക.

3. വിദ്യാഭ്യാസത്തിനു് വേണ്ട സൌകര്യങ്ങൾ ഉണ്ടാക്കിക്കൊടുക്കുക.

4. 14 വയസ്സുവരെ എല്ലാ കുട്ടികൾക്കും നിർബ്ബന്ധമായി സൌജന്യവിദ്യാഭ്യാസം നൽകുക.

5. സമാധാനം പുലത്തുക.

6. ജനങ്ങൾക്ക് ന്യായമായ സ്വാതന്ത്ര്യം അനുവദിക്കുക.

ഇന്നത്തെ ഭരണഘടനയുടെ പ്രധാന ലക്ഷ്യങ്ങൾ ഇവയാണ്. ഈ ഉദ്ദേശപ്രാപ്തിക്ക് തക്കവണ്ണമാണ് ഇന്നത്തെ ഭരണഘടന രൂപീകരിച്ചിട്ടുള്ളതും.

രാജ്യമൊട്ടുക്കു ബാധിക്കുന്ന ചില സംഗതികൾ കേന്ദ്രഗവണ്മെൻറിൻെറ അധീനതയിൽ തന്നെ സ്ഥിതി ചെയ്യുന്നു. രാജ്യരക്ഷ, വിദേശകാര്യം, റെയിൽവേ, കപ്പൽ ഗതാഗതം, വിമാനഗതാഗതം, തപാൽ വകുപ്പ്, എക്സൈസ് മുതലായ വകുപ്പുകളിന്മേൽ പൂർണ്ണാധികാരം കേന്ദ്രഗവണ്മെൻറിനാണുള്ളത്.

നമ്മുടെ ഗവണ്മെൻറിന് മററു വിഷയങ്ങളിൽ പൂർണ്ണ അധികാരങ്ങളുണ്ടായിരിക്കുന്നതാണ്. അവയും കുട്ടം അപ്രധാനങ്ങളല്ല. നിയമം, സമാധാനം, കോടതികൾ, പോലീസ്സ്, വിദ്യാഭ്യാസം, പൊതുജനാരോഗ്യം, ഗതാഗതം, വനം, വ്യവസായം, ഭൂനികുതി മുതലായവയിലാണ് സംസ്ഥാനഗവണ്മെൻറിനു മുഴുവൻ അധികാരം ലഭിച്ചിട്ടുള്ളതു്.

---

## അദ്ധ്യായം 3.

---

## നിയമനിർമ്മാണസഭ

ജനങ്ങളുടെ രാജ്യഭരണമെന്നാലെന്തു്? ജനങ്ങൾ തന്നെ ജനങ്ങൾക്കുവേണ്ടി എങ്ങനെ ഭരിക്കുമെന്നുള്ളതു് പരിശോധിക്കാം. നഗരസഭകൾക്കു് മെമ്പർമാരെ തിരഞ്ഞെടുക്കുന്ന സമ്പ്രദായത്തെപ്പററി പഠിച്ചുവല്ലോ. അതുപോലെ രാജ്യത്തിലെ പല ഭാഗങ്ങളിൽനിന്നു് ആളുകളെ തിരഞ്ഞെടുക്കാറുണ്ടു്.

നമ്മുടെ സംസ്ഥാനത്തെ പല ഭാഗങ്ങളായി ഭാഗിച്ചിട്ടുണ്ടു്. ഓരോ ഭാഗത്തിൽനിന്നു് അവിടെയുള്ള ആളുകൾ ഒരു സാമാജികനെ തിരഞ്ഞെടുത്തയയ്ക്കണം. തിരഞ്ഞെടുപ്പു അഞ്ചു കൊല്ലത്തിലൊരിക്കൽ നടത്തേണ്ടതാണു്. 21 വയസ്സു് തികഞ്ഞ ആളുകൾക്കെല്ലാം വോട്ടവകാശമുണ്ടു്. ഇതിനെയാണു് പ്രായപൂർത്തി വോട്ടവകാശമെന്നു പറയുന്നതു്. വോട്ടവകാശത്തിന്നു് വിദ്യാഭ്യാസമോ ധനമോ ഒരു തോതായി ഗണിയ്ക്കാറില്ല. ഈ പ്രായപൂർത്തി വോട്ടവകാശം ഇൻഡ്യയിൽ ആദ്യമായി കിട്ടിയതു നമ്മുടെ രാജ്യത്താണു്.

ഇങ്ങനെ തിരഞ്ഞെടുക്കപ്പെടുന്ന സാമാജികന്മാരുടെ സഭയാണു് നിയമനിർമ്മാണസഭ. ഏതെങ്കിലും ഒരു നിയമം പുതുതായി നടപ്പിൽ വരുത്തണമെന്നിരിക്കട്ടെ. ഒരു സാമാജികൻ ആ നിയമം സഭയിൽ ഹാജരാക്കുന്നു. അതിനെപ്പററി എല്ലാ അംഗങ്ങൾക്കും സ്വാത

ന്ത്ര്യമായി ചർച്ച ചെയ്യുവാൻ അവകാശമുണ്ട്. ചർച്ച ചെയ്തശേഷം ഭേദഗതികൾ ഉണ്ടെങ്കിൽ അവ കൂട്ടിച്ചേർത്തു നിയമം വോട്ടിനിടുന്നു. ഭേദഗതികൾക്കും നിയമത്തിന്നും സഭയിലെ ഭൂരിപക്ഷം വോട്ടു കിട്ടിയാൽ മാത്രമെ സഭയ്ക്കും അതു പാസ്സാക്കാൻ സാധിക്കുകയുള്ളൂ. ഇങ്ങനെ ജനപ്രതിനിധികളിൽ അധികംപേരും സമ്മതിക്കാതെ ഒരു നിയമം നടപ്പിൽ വരുത്താവുന്നതല്ല. ഇങ്ങനെ പാസ്സാക്കുന്ന ഒരു നിയമത്തെ രാജപ്രമുഖൻെറ അനുമതികൂടി ലഭിച്ചതിൽ പിന്നീട്ട് മാത്രമേ നിയമമായി പ്രഖ്യാപനം ചെയ്യാവൂ.

നിയമനിർമ്മാണസഭയ്ക്കു വേറൊരു പ്രധാന അധികാരം കൂടിയുണ്ട്. രാജ്യത്തിലെ വരവുചെലവുകണക്കുകൾ ഓരോ വർഷാരംഭത്തിന്നും മുമ്പ് സഭയിൽ ഹാജരാക്കേണ്ടതാണ്, ഇവയെപ്പററി വാദപ്രതിവാദങ്ങൾ ചെയ്യുന്നതിന് വേണ്ട സമയം ലഭിക്കുന്നതാണ്.

ഒരു രാജ്യത്തിലെ സാമാജികന്മാരുടെ എണ്ണം അവിടത്തെ ജനസംഖ്യയുടെ കണക്കനുസരിച്ചാണ്. ഏകദേശം ലക്ഷം ജനങ്ങൾക്കു ഒരു അംഗമെന്നാണ് കണക്കു വച്ചിട്ടുള്ളതു്. നമ്മുടെ സംസ്ഥാനത്തിലെ നിയമനിർമ്മാണസഭയിൽ 84 അംഗങ്ങളുണ്ടായിരിക്കും. ഈ പുതിയ തോതിൽ നമ്മുടെ സഭയ്ക്കു തിരഞ്ഞെടുപ്പു നട...

കഴിഞ്ഞിട്ടില്ല. തിരുവിതാംകൂർ കൊച്ചി സംയോജനം നടക്കുന്നതിനുമുമ്പ് രണ്ടു രാജ്യങ്ങളിലെയും നിയമനിർമ്മാണസഭയ്ക്കുണ്ടായിരുന്ന അംഗങ്ങൾ തന്നെയാണ് ഇപ്പോൾ തുടരുന്നത്. ഏകദേശം 170 വരെ അംഗങ്ങൾ ഇന്നത്തെ സഭയിലുണ്ട്.

---

## അദ്ധ്യായം 4

---

## മന്ത്രിസഭ

നിയമസഭയിൽ ഉണ്ടായിരിക്കുന്ന അംഗങ്ങളിൽ പല കക്ഷിക്കാർ ഉണ്ടായിരിക്കും. കാൺഗ്രസ്സ കക്ഷിയെന്നും, സ്വതന്ത്രകക്ഷിയെന്നും, സോഷ്യലിസ്റ്റുകക്ഷിയെന്നും നിങ്ങൾ പറഞ്ഞുകേട്ടിരിക്കുമല്ലോ. ഓരോ കക്ഷിക്കും ചില പ്രത്യേക ആദർശങ്ങളുണ്ടായിരിക്കാം. സഭയിൽ ഭൂരിപക്ഷം ഏതു കക്ഷിക്കുണ്ടായിരിക്കുമോ ആ കക്ഷിയിലുള്ളവർക്കാണ് മന്ത്രിസഭ രൂപീകരിക്കാനുള്ള അവകാശമുള്ളത്.

ഇന്നത്തെ നിയമസഭയിൽ കാൺഗ്രസ്സ കക്ഷിക്കാണ് ഭൂരിപക്ഷമുള്ളത്. അപ്പോൾ രാജപ്രമുഖൻ തിരുമനസ്സുകൊണ്ട് ആ കക്ഷിയിലെ നേതാവിനെ പ്രധാന

മന്ത്രിയായി നിയമിക്കുന്നു. പ്രധാന മന്ത്രി തന്റെ സഹമന്ത്രിമാരെ തിരഞ്ഞെടുക്കുന്നു. അവരുടെയും നിയമനത്തിനു രാജപ്രമുഖന്റെ അംഗീകാരം ആവശ്യമാണു്.

ഇങ്ങനെയാണു് മന്ത്രിസഭ രൂപീകരിക്കപ്പെടുന്നതു്. പ്രായപൂർത്തിയായ ജനങ്ങളാൽ തിരഞ്ഞെടുക്കപ്പെട്ട നിയമസഭ, നിയമസഭയിലെ ഭൂരിപക്ഷമുള്ള കക്ഷിയുടെ നേതാവു് തിരഞ്ഞെടുക്കുന്ന മന്ത്രിസഭ, ഈ മന്ത്രിസഭയാണു് രാജ്യം ഭരിക്കുന്നതു്. അതാണു് ജനങ്ങളുടെ രാജ്യഭാരമെന്നും ജനങ്ങളാൽ ഉള്ള രാജ്യഭാരമെന്നും പറയുന്നതു്. കൂടാതെ ഇവർ ജനങ്ങളുടെ നന്മയ്ക്കും പുരോഗതിക്കുംവേണ്ടി എന്തു ത്യാഗം അനുഭവിക്കാനും സന്നദ്ധരാണെന്നു സത്യം ചെയ്തിട്ടുള്ളവരാണുതാനും. അതുകൊണ്ടു ജനങ്ങൾക്കുവേണ്ടിത്തന്നെയായിരിക്കും ഭരണരീതിയും.

മന്ത്രിസഭയുടെ പ്രവർത്തനം ജനങ്ങൾക്കു പ്രിയമല്ലെന്നു കണ്ടാൽ അവരെ മാററുന്നതിനുള്ള അധികാരവും നിയമസഭയ്ക്കുണ്ടു്. അങ്ങനെയാണല്ലോ ആദ്യത്തെ മന്ത്രിസഭ മാറിയതു്.

ഇന്നത്തെ പ്രധാനമന്ത്രി ബഹുമാനപ്പെട്ട പറവൂർ ശ്രീ ടി. കെ. നാരായണപിള്ളയും മററു മന്ത്രിമാർ ശ്രീ പനമ്പിള്ളി ഗോവിന്ദമേനോൻ, ശ്രീ കുഞ്ഞുരാമൻ, ശ്രീ ഏ. ജെ. ജാൺ, ശ്രീ ജോൺ ഫിലിപ്പോസ് എന്നിവരുമാണു് ഭരണയന്ത്രത്തെ സൌകര്യമായും കാര്യക്ഷമത

യോടും നയിച്ചുകൊണ്ടുപോകുന്നതിലേയ്ക്കുവേണ്ടി ഓരോ മന്ത്രിക്കും ചില വകുപ്പുകൾ പ്രത്യേകം വീതിച്ചു കൊടുത്തിട്ടുണ്ട്.

അതാതു വകുപ്പുകളിലെ കാര്യങ്ങൾ അതാതു മന്ത്രിമാർ തന്നെ ചുമതലയേററു നടത്തുകയാണ് ചെയ്യുന്നതു് അസാധാരണമായ ഏതെങ്കിലും കാര്യങ്ങൾ നിർവഹിക്കണമെങ്കിൽ മാത്രം മന്ത്രിസഭകൂടി വേണ്ടതുപോലെ ആലോചിച്ചു ചെയ്യുന്നു.

---

അദ്ധ്യായം 5

---

## പ്രധാന വകുപ്പുകളും അവയുടെ മേലുദ്ദ്യോഗസ്ഥന്മാരും, പ്രധാനപ്പെട്ട കീഴുദ്ദ്യോഗസ്ഥന്മാരും

ഓരോ മന്ത്രിക്കും ചില വകുപ്പുകൾ പ്രത്യേകം വീതിച്ചുകൊടുത്തിട്ടുണ്ടെന്നു പറഞ്ഞുവല്ലോ. ഈ വകുപ്പുകളുടെ നടത്തിപ്പിനു വേണ്ടിയ ചില മാർഗ്ഗനിർദ്ദേശങ്ങൾ ചെയ്യുകയാണു് മന്ത്രിമാരുടെ ജോലി. ഓരോ വകുപ്പിൻെറയും ശരിയായ നടത്തിപ്പിനു ചുമതല വഹിക്കുന്നതു് ആ വകുപ്പിലെ പ്രധാന ഉദ്ദ്യോഗസ്ഥനാണു്.

## വിദ്യാഭ്യാസവകുപ്പ്.

ഒരു രാജ്യത്തിൻെറ ക്ഷേമൈശ്വര്യങ്ങൾ അതിലെ ജനങ്ങളുടെ വിദ്യാഭ്യാസത്തിലാണ് സ്ഥിതി ചെയ്യുന്നത്. ജനകീയ ഭരണത്തിൻെറ വിജയം വിദ്യാഭ്യാസമുള്ള ജനങ്ങളെയാണ് ആശ്രയിച്ചിരിക്കുന്നത്. നമ്മുടെ ഭരണഘടനയുടെ പ്രധാന ഉദ്ദേശങ്ങളിലൊന്ന് നിർബ്ബന്ധിത പ്രാഥമിക വിദ്യാഭ്യാസമാണെന്നു പറഞ്ഞുവല്ലൊ. ഈ പദ്ധതി ക്രമേണ നടപ്പിൽ വരികയാണ്. മിഡിൽസ്കൂൾ വിദ്യാഭ്യാസത്തിനും വളരെ തുഛമായ ഫീസ്സ് മാത്രമാണ് ചുമത്തിയിട്ടുള്ളത്.

ഹൈസ്കൂൾ, കാളേജ്, സാങ്കേതികവിദ്യാലയങ്ങൾ ഇവിടെയാണു കൂടുതൽ ഫീസ് ഈടാക്കാറുള്ളത്. എന്നാൽ ഈടാക്കുന്ന ഫീസിൽനിന്ന് എത്രയോ മടങ്ങാണു ഗവണ്മെൻറിൽനിന്നു ചിലവാക്കുന്നത്.

വിദ്യാഭ്യാസവകുപ്പിൻെറ മേലധികാരി വിദ്യാഭ്യാസ ഡയറക്ടരാണ്. അദ്ദേഹത്തിൻെറ കീഴിൽ തിരുവിതാംകൂർ ഭാഗത്തിൽ നാലു ഡിവിഷൻ ഇൻസ്പെക്ടർമാരുണ്ട്. ഓരോ ഡിവിഷൻ ഇൻസ്പെക്ടരുടെയും കീഴിൽ കുറെ പ്രൈമറി-മിഡിൽസ്കൂൾ ഇൻസ്പെക്ടർമാരുമുണ്ട്. കൂടാതെ കൊച്ചി ഡിസ്ട്രിക്ടിലെ പള്ളിക്കൂടങ്ങൾക്കും വേറെ ഇൻസ്പെക്ടർമാരുണ്ട്.

സർവ്വകലാശാലാവിദ്യാഭ്യാസം ശരിക്കു നടക്കുന്നതിനുവേണ്ടി നമ്മുടെ രാജ്യത്തിനു പ്രത്യേകം ഒരു സർവ്വ

കലാശാലയുണ്ട്. പല ശാസ്ത്രവിഷയങ്ങളും സാങ്കേതിക വിഷയങ്ങളും പഠിക്കുന്നതിന് അനേകം കോളേജുകൾ സ്ഥാപിച്ചിട്ടുണ്ട്. തിരുവനന്തപുരത്തിലുള്ള എൻജിനീയറിംഗ് കാളേജിൽനിന്നു വർഷംതോറും അനേകം എൻജിനീയറിംഗ് ബിരുദധാരികൾ പുറത്തു വരുന്നു. ട്രെയിനിംഗ് കാളേജ് അനേകം അദ്ധ്യാപകന്മാർക്കു പരിശീലനം കൊടുത്തുവരുന്നു. എറണാകുളത്തുള്ള ലാക്കാളേജിൽ അനേകംപേർ അഭിഭാഷകന്മാരാകാൻ വേണ്ടതു അഭ്യസിക്കുന്നു. ഇങ്ങനെ പല പ്രാധാന്യമേറിയ തൊഴിലുകൾക്കും വേണ്ട ആളുകളെ തയാറാക്കി വിടുന്നതിന് അവിടവിടെയായി കലാലയങ്ങൾ സ്ഥാപിച്ചിട്ടുണ്ട്.

സർവ്വകലാശാലയിലെ മേലധികാരിയുടെ ഉദ്യോഗപ്പേരു 'ചാൻസലർ' എന്നാണ്. ഇപ്പോഴത്തെ ചാൻസലർ നമ്മുടെ രാജപ്രമുഖൻ തിരുമനസ്സുകൊണ്ടാണ്.

## ആരോഗ്യസംബന്ധമായ വകുപ്പുകൾ

ജനങ്ങളുടെ വിദ്യാഭ്യാസമെന്നപോലെ വളരെ പ്രാധാന്യമർഹിക്കുന്ന ഒന്നാണ് ആരോഗ്യവും. രോഗം വരാതെ സൂക്ഷിക്കുന്നതിനായിട്ടാണ് പൊതുജനാരോഗ്യവകുപ്പ് സ്ഥാപിച്ചിട്ടുള്ളതു്. രോഗം വന്നതിൽപ്പിന്നീടു് ചികിത്സിക്കുന്നതിനേക്കാൾ ഉത്തമം രോഗം വരാതെ സൂക്ഷിക്കുകയാണല്ലോ. പല രോഗങ്ങൾക്കും കാരണം രോഗാണുക്കളാണല്ലോ. ഈ തരം രോഗങ്ങൾ ബാധിക്കാതിരിക്കാൻ ആണ് കുത്തിവെപ്പു നടത്തുന്നതു്. കുത്തിവെപ്പു നടത്തുന്നതുകൊണ്ടുള്ള ഗുണങ്ങൾ ജനങ്ങളെ

പറഞ്ഞു ധരിപ്പിക്കുന്നതിനും ശരിയായ സമയങ്ങളിൽ കുത്തിവെയ്ക്കുന്നതിനും ഈ വകുപ്പുകാർ വളരെ ശ്രദ്ധിക്കയാണു്. കാളറ, വസൂരി, ക്ഷയരോഗം ഇവയ്ക്കെല്ലാം കുത്തിവെപ്പു നടത്താറുണ്ടു്.

പൊതുജനാരോഗ്യവകുപ്പിലെ മേലധികാരി ഹെൽത്തു് ഡയറക്ടരാണു്. അദ്ദേഹത്തിന്റെ കീഴിൽ മൂന്നു ഹെൽത്തു് ആഫീസർമാരും കൂടാതെ സാനിട്ടറി സർക്കിൾ ആഫീസർമാരും മററുമുണ്ടു്.

രോഗനിവാരണത്തിനും രോഗശമനത്തിനും വേണ്ടിയാണു് മെഡിക്കൽ വകുപ്പും ആയുർവ്വേദവകുപ്പും ഏർപ്പെടുത്തിയിട്ടുള്ളതു്. രാജ്യത്തിന്റെ നാനാഭാഗങ്ങളിലായി അനേകം ആശുപത്രികളും വൈദ്യശാലകളും ഏർപ്പെടുത്തിയിട്ടുണ്ടു്. ഈ വകുപ്പിന്റെ മേധാവി സർജൻ ജനറലാണു്. ഓരോ ആശുപത്രിയിലും ചികിത്സാസമ്പ്രദായത്തിൽ പ്രത്യേകം ബിരുദം ലഭിച്ചിട്ടുള്ള ആളുകളെ നിയമിച്ചിട്ടുണ്ടു്.

## സമാധാനപാലനത്തിനായുള്ള വകുപ്പുകൾ

ഒരു സമുദായത്തിലെ യാതൊരംഗത്തിനും ഉപദ്രവമുണ്ടാകാതെ സൂക്ഷിക്കേണ്ടതു ഒരു ഗവണ്മെൻറിന്റെ കത്തവ്യമാണു്. സമാധാനലംഘനം ഉണ്ടാകാതെ സൂക്ഷിക്കണം സമാധാനലംഘനം ഉണ്ടായാൽ കഴിയുന്നത്ര വേഗത്തിൽ സമാധാനം പുനഃസ്ഥാപിക്കണം. പോലീസ് വകുപ്പിനു് ഈ രണ്ടു ജോലികളുണ്ടു്. ലഹള, മോഷണം

മുതലായവ ഉണ്ടാകാതെ സൂക്ഷിക്കേണ്ടതും പോലീസുകാരാണു്. അഥവാ ഏതെങ്കിലും ഉപദ്രവം ഉണ്ടായാൽ അതു് ശമിപ്പിക്കേണ്ടതും അവർ തന്നെയാണു്.

കൂടാതെ വാഹനഗതാഗതം, അഗ്നിബാധ മുതലായവയെ നിയന്ത്രിക്കുക എന്നീ ജോലികളും പോലീസു വകുപ്പിൽ ചേർന്നതാണു്.

പോലീസു വകുപ്പിൽ പ്രധാന ഉദ്യോഗസ്ഥൻ ഇൻസ്പെക്ടർ ജനറൽ ആണു്. അദ്ദേഹത്തിൻെറ കീഴിൽ ഡെപ്യൂട്ടി ഇൻസ്പെക്ടർ ജനറൽ, അസിസ്റ്റൻറ് ഇൻസ്പെക്ടർ ജനറൽ, ഡിസ്ട്രിക്ട് സൂപ്രണ്ടു്, അസിസ്റ്റൻറ് സൂപ്രണ്ടു്, ഇൻസ്പെക്ടർമാർ എന്നീ ഉദ്യോഗസ്ഥന്മാരുണ്ടു്.

## എൻജിനീയറിംഗ് വകുപ്പ്

അധികം ചിലവുള്ള വേറൊരു വകുപ്പാണിതു്. റോഡുകൾ നന്നാക്കുക, കെട്ടിടങ്ങൾ കെട്ടുക, പാലങ്ങൾ പണിയിക്കുക മുതലായ ജോലികൾ യഥാകാലങ്ങളിൽ ശരിയായി ചെയ്യുന്നതാണു് ഈ വകുപ്പിൻെറ പ്രധാന ജോലി. കൂടാതെ വിഷമമേറിയ ചില ജോലികളും ഉണ്ടു്. വലിയ ജലസേചനപദ്ധതികൾ, വൈദ്യുതപദ്ധതികൾ മുതലായവ ഈ വകുപ്പിൻെറ മേൽനോട്ടത്തിലാണു് നടക്കേണ്ടതു്.

ഈ വകുപ്പിൻെറ പ്രധാന ഉദ്യോഗസ്ഥൻ ചീഫ് എൻജിനീയറാണു്. അദ്ദേഹത്തിൻെറ കീഴിൽ ചില എക്സിക്യൂട്ടിവ് എൻജിനീയറന്മാരും സെക്ഷൻ ആഫീസറന്മാരും ജോലി ചെയ്യുന്നുണ്ടു്.

അദ്ധ്യായം 6

---

# പ്രധാന വകുപ്പുകൾ

(തുടർച്ച)

## റവന്യൂ വകുപ്പ്

ജനങ്ങളിൽനിന്നും നികുതി പിരിക്കുന്ന ഏർപ്പാട് നിങ്ങൾക്കെല്ലാവർക്കും അറിയാമല്ലൊ. കഴിഞ്ഞ അദ്ധ്യായത്തിൽ പറഞ്ഞിട്ടുള്ള പല വകുപ്പുകളുടെയും നടത്തിപ്പിന്ന അത്യധികം പണച്ചിലവുണ്ടല്ലൊ. അതിലേയ്ക്കാവശ്യമായ പണം കിട്ടുന്നതിന്നുള്ള മാർഗ്ഗങ്ങളിലൊന്നാണ് റവന്യൂ വകുപ്പ്. ജനങ്ങൾ ഭൂമിയിൽ കൃഷി ചെയ്തും മററും ധാരാളം അനുഭവം എടുക്കുന്നു. അവരിൽനിന്നും ഗവണ്മെൻറ കുറെ പണം ഭൂനികുതിയായി ഈടാക്കുന്നു. കൂടാതെ വസ്തുക്കൾ അളന്നു തിട്ടപ്പെടുത്തുക. വസ്തുക്കളുടെ അതിർത്തി സംബന്ധമായ കേസുകൾ തീർച്ചപ്പെടുത്തുക ഇവയും ഈ വകുപ്പിൻെറ ജോലികളാണ്.

ഈ വകുപ്പിലെ മേലാവ് റവന്യൂ കമ്മീഷണരാണ് അദ്ദേഹത്തിൻെറ കീഴിൽ ഓരോ ഡിസ്ത്രിക്ടിലും ഓരോ കലക്ടരുണ്ട്. ഡിസ്ത്രിക്ടുകളെ താലൂക്കുകളായും താലൂക്കുകളെ പകുതികളായും പിരിച്ചിരിക്കുന്നു. താലൂക്കിന്ന് പ്രധാന ഉദ്യോഗസ്ഥൻ തഹസിൽദാരും പകുതിക്ക് പാർവത്യകാരുമാണല്ലൊ.

## വനം വകുപ്പ്

ആദായകരമായ വേറൊരു വകുപ്പാണു് വനം. നമ്മുടെ രാജ്യത്തിലെ ഒരു പ്രധാന സമ്പത്താണു് രാജ്യത്തിൻെറ കിഴക്കു വശത്തായി കിടക്കുന്ന വനങ്ങൾ. വനങ്ങൾകൊണ്ടുള്ള പ്രയോജനങ്ങൾ അനവധിയാണല്ലോ. മേഘങ്ങളെ തടഞ്ഞു മഴ തരാൻ കാരണമായിരിക്കുന്നു. വിലയേറിയ തടികൾ, മരുന്നുവകകൾ, മൃഗങ്ങൾ ഇവ കിട്ടുന്നു. ഈ വനങ്ങളെ ശരിയായ വിധത്തിൽ സൂക്ഷിച്ചില്ലെങ്കിൽ രാജ്യത്തിൻെറ വരവിൽ വലിയ ഒരു കുറവുണ്ടാകാൻ ഇടയുണ്ടു്.

വനങ്ങളെ സൂക്ഷിക്കുകയും അവയിൽ നിന്നുള്ള ആദായം ഗവണ്മെൻറിനു ഉണ്ടാകാൻ വേണ്ട നടപടികൾ എടുക്കുകയുമാണു് വനം വകുപ്പിൻെറ പ്രധാന ജോലികൾ. ഇതിലെ പ്രധാന ഉദ്യോഗസ്ഥൻ വനം കൺസർവേറററ് ആണു്. അദ്ദേഹത്തിനെ സഹായിക്കാൻ പല ചെറിയ ഉദ്യോഗസ്ഥന്മാരുണ്ടു്. വനത്തിൻെറ ഓരോ നിശ്ചിതഭാഗങ്ങളിൽ റേഞ്ചർ, ഗാർഡ് എന്നീ ഉദ്യോഗസ്ഥന്മാരുണ്ടു്.

## രജിസ്ട്രേഷൻവകുപ്പ്

വസ്തു സംബന്ധമായോ, പണം സംബന്ധമായോ ഇടപാടുകൾ ചെയ്യുന്നതിനു് രജിസ്ട്രാർ കച്ചേരിക്കു പോകേണ്ട ആവശ്യമെന്തു്? നാം ഒരാളിൻെറ പക്കൽനിന്നു് ഒരു വസ്തു വിലയ്ക്കു വാങ്ങിക്കുന്നു എന്നിരിക്കട്ടെ. അതിനുള്ള വില ഏററവു വാങ്ങിച്ചു എന്നും വസ്തു കൈമാററം ചെയ്യുന്നു. എന്നും ഉറപ്പു വാങ്ങിക്കാനാണു് രജിസ്ട്രാർ

കച്ചേരിക്കു പോകുന്നതു്. രജിസ്ത്രേർ കച്ചേരിയിലെ ഉദ്യോഗസ്ഥനാണു് രജിസ്ത്രാർ. നാം ചെയ്യുന്ന കൈമാററങ്ങൾ രജിസ്ത്രാറുടെ മുമ്പിൽവച്ചു നടത്തുന്നു. അദ്ദേഹം അതിനു സാക്ഷിയാണു്. അതുകൊണ്ടു് അവിടെവച്ചു നടത്തുന്ന കൈമാററത്തിനെപ്പററി യാതൊരു തക്കത്തിനും പിന്നീടു് അവകാശമില്ല. അങ്ങനെ തക്കത്തിനു പോയാൽ അതു സാധുവാകയില്ല. അതുപോലെതന്നെ ഇപ്പോൾ വിവാഹങ്ങൾ രജിസ്ത്രേർകച്ചേരിയിൽ ചെന്നു നടത്തുന്നതായി കേൾക്കുന്നുണ്ടല്ലോ. രജിസ്ത്രാരുടെ മുമ്പിൽചെന്നു സത്യം ചെയ്തു എഴുതി വയ്ക്കുന്നതുകൊണ്ടു് പിന്നീടു് അതിനെ നിഷേധിക്കാൻ സാധിക്കുന്നതല്ല. ഇങ്ങനെയുള്ള ഇടപാടുകൾക്കു സാക്ഷ്യം വഹിക്കുന്നതിനു് പ്രതിഫലമായി സക്കാരിലേക്കു നാം ഒരു തുക കൊടുക്കേണ്ടതായുണ്ടു്. ഈ പ്രതിഫലം ഇടപാടുകളുടെ സ്വഭാവം അനുസരിച്ചു മാറുന്നതാണു്.

ഈ വകുപ്പിലെ പ്രധാന ഉദ്യോഗസ്ഥൻ ഡയറക്ടറാണു്. അദ്ദേഹത്തിൻെറ കീഴിൽ ഓരോ ഡിസ്ത്രിക്റ്റിൽ ഓരോ ഡിസ്ത്രിക്റ്റു് രജിസ്ത്രാർ വീതം ഉണ്ടു്.

## കൃഷിവകുപ്പു്

നമ്മുടെ രാജ്യത്തിൻെറ അഭിവൃദ്ധിക്കു പ്രധാന കാരണങ്ങളിൽ ഒന്നാണല്ലോ കൃഷി. ഇന്നത്തെ കൃഷിസമ്പ്രദായങ്ങളിൽ അനേകം പരിഷ്കാരങ്ങൾ നടപ്പാക്കി വരുത്തേണ്ടതായിട്ടുണ്ടു്. കർഷകന്മാരുടെ അറിവിനായി സക്കാരിൽനിന്നു് കൃഷിത്തോട്ടങ്ങൾ പല സ്ഥലങ്ങളിലും

സ്ഥാപിച്ചിരിക്കുന്നു. കൂടാതെ കൃഷികൾക്കുവേണ്ടി വളങ്ങൾ, ആയുധങ്ങൾ ഇവ വരുത്തിക്കൊടുക്കുക, നവീന രീതികൾ പറഞ്ഞുകൊടുക്കുക ഇവയാണു് ഈ വകുപ്പിന്റെ അപൂർവ്വമായ നേട്ടങ്ങൾ എന്നു് നിങ്ങൾ കണ്ടിരിക്കുമല്ലൊ.

കൃഷിവകുപ്പിനു് പ്രധാന ഉദ്യോഗസ്ഥൻ കൃഷിഡയറക്ടരും അദ്ദേഹത്തിന്റെ കീഴിൽ കൃഷി ഇൻസ്പെക്ടർമാരുമാണു്.

## മററു വകുപ്പുകൾ

മേല്പറഞ്ഞവ കൂടാതെ അനേകം വകുപ്പുകൾ ഉണ്ടു്. സഹകരണവകുപ്പിലെ മേലദ്ധ്യക്ഷൻ സഹകരണ രജിസ്ട്രാരാണു്. അദ്ദേഹത്തിന്റെ കീഴിൽ കുറെ ഇൻസ്പെക്ടർമാരുണ്ടു്. രാജ്യത്തിലെ പല നിയമനങ്ങളും ന്യായമായ രീതിയിൽ നടത്തുന്നതിനുവേണ്ടി ഒരു പബ്ളിക്ക് സർവ്വീസ് കമ്മിഷൻ സ്ഥാപിച്ചിട്ടുണ്ടു്. അതിൽ പ്രധാന ഉദ്യോഗസ്ഥൻ 'ചെയർമാൻ' ആകുന്നു.

സ്റ്റേററു് ട്രാൻസ്പോർട്ടു വകുപ്പുകൊണ്ടു് ധാരാളം ആദായം കിട്ടുന്നു. അനേകായിരം തൊഴിലാളികൾക്കു ശരിയായ ജോലി കൊടുക്കാൻ സാധിക്കുന്നു. വ്യക്തികൾ മാത്രം അനുഭവിച്ചു വന്നിരുന്ന ആദായം സർക്കാരിലേക്കു തന്നെ കിട്ടുന്നു.

ഈ വകുപ്പുകൾ കൂടാതെ ആദായകരമായ ചില വകുപ്പുകൾ കൂടിയുണ്ടു്. അതായതു് അഞ്ചൽ, എക്സൈസ്, ആദായനികുതി മുതലായവ പുതിയ ഭരണവ്യവസ്ഥ

പ്രകാരം ഈ വകുപ്പുകഠം കേന്ദ്രഗവണ്മെൻറിൻെറ നേരിട്ടുള്ള മേൽനോട്ടത്തിലാണു്. തല്ക്കാലം അഞ്ചൽ വകുപ്പു മാത്രം നമ്മുടെ ഗവണ്മെൻറ് ഒരു ഏജൻെറന്ന നിലയിൽ ഏററു നടത്തുന്നു. എന്നാൽ ഈ വകുപ്പുകഠം എടുത്തുകൊണ്ടുള്ള നഷ്ടത്തിനു പരിഹാരമായി ഒരു ഗണ്യമായ തുക നമ്മുടെ രാജ്യത്തിനു കേന്ദ്രഗവണ്മെൻറിൽ നിന്നു കൊടുക്കുന്നുണ്ടു്.

## ദേവസ്വം വകുപ്പ്

ദേവസ്വം ഭരണത്തിലേക്കു് ഗവണ്മെൻറിൽനിന്നും 51 ലക്ഷം രൂപ നീക്കി വയ്ക്കുന്നു. രാജപ്രമുഖൻെറ മേൽനോട്ടത്തിൽ ഒരു ദേവസ്വം ബോർഡ് ഈ വകുപ്പിനെ ഭരിക്കുന്നു. നിയമസഭയിലെ ഹിന്ദു സാമാജികന്മാർ 2 അംഗങ്ങളെയും രാജപ്രമുഖൻ ഒരാളിനെയും ദേവസ്വം ബോർഡിലെ അംഗങ്ങളായി നിയമിക്കുന്നു. ഇതേമാതിരി തന്നെ കൊച്ചി രാജാവിൻെറ മേൽനോട്ടത്തിൽ ഒരു ദേവസ്വം ബോർഡ് കൊച്ചി ദേവസ്വങ്ങളുടെ ഭരണം നടത്തുന്നു.

## എക്സൈസ് വകുപ്പ്

ആഭ്യന്തരമായി എക്സൈസു സംബന്ധമായ ജോലികഠം നിർവഹിക്കുന്നതിനു് എക്സൈസു് ഡിപ്പാർട്ടുമെൻറു അല്പം ലഘുവായ തോതിൽ തുടരുന്നതാണ്. കമ്മിഷണർ മേലധികാരിയാണു്. അദ്ദേഹത്തിൻെറ കീഴിൽ അസിസ്റ്റൻറു കമ്മിഷണറന്മാർ സർക്കിഠം ഇൻസ്പെക്ടറന്മാർ, റേഞ്ചറന്മാർ എന്നീ ഉദ്യോഗസ്ഥന്മാരുണ്ടു്.

---

## അദ്ധ്യായം 7

# നീതിന്യായക്കോടതികൾ

മനുഷ്യന് സ്വാതന്ത്ര്യം കൊടുക്കേണ്ടതു് അത്യാവശ്യം തന്നെ. എന്നാൽ ആ സ്വാതന്ത്ര്യം ആരാണോ ദുരുപയോഗപ്പെടുത്തുന്നതു് അവൻ ശിക്ഷാർഹനാണു്. ഒരു സമുദായത്തിലെ ഒരംഗത്തിനെങ്കിലും അഹിതമായി നാം പ്രവത്തിക്കുകയാണെങ്കിൽ അതു് കുററകരമാണു് ഇങ്ങനെ മററുള്ളവരെ ഉപദ്രവിക്കുകയോ നിയമം ലംഘിക്കുകയോ ചെയ്യുന്നവരെ ശിക്ഷിക്കുന്നതിനാണു് നീതിന്യായക്കോടതികൾ.

കുററങ്ങളെ സാധാരണയായി രണ്ടു തരമായി തരംതിരിക്കാറുണ്ടു്. (1) ക്രിമിനൽ. (2) സിവിൽ.

ദേഹോപദ്രവം ഏല്പിക്കുക, മോഷ്ടിക്കുക എന്നീ കുററങ്ങൾ ഒന്നാംതരത്തിൽ ഉൾപ്പെടുന്നവയാണു്. വസ്തു സംബന്ധമായോ പണസംബന്ധമായോ ഉള്ളവ രണ്ടാം തരത്തിൽ ചേർന്നവയാണു്. ക്രിമിനൽ കേസുകൾ വിസ്തരിക്കുന്നതു മജിസ്ട്രേട്ടന്മാരാണു്. ക്രിമിനൽ കേസുകൾക്കു് സാധാരണയായി പ്രായശ്ചിത്തമോ തടവു ശിക്ഷയോ കൊടുക്കുകയാണു് പതിവു്. സിവിൽ കേസുകൾ തീർച്ചപ്പെടുത്തേണ്ടതു മുൻസിഫന്മാരാണു്.

മജിസ്ട്രേട്ടു കോടതികളിലോ മുൻസിഫ് കോടതികളിലോ തീർച്ചചെയ്ത കേസുകളിന്മേൽ പരാതിപ്പെടാൻ

ജനങ്ങൾക്ക് അവകാശം കൊടുത്തിട്ടുണ്ട്. ഈ കോടതികളിലെ തീരുമാനം ന്യായമല്ലെന്നു നമുക്ക് തോന്നിയാൽ ജില്ലാക്കോടതികളിൽ കേസ് അപ്പീൽ കൊടുക്കാവുന്നതാണു്.

ജില്ലാക്കോടതികളിലെ തീർച്ചയെപ്പററിയും പരാതിഉണ്ടെങ്കിൽ ഹൈക്കോടതിയിൽ അപ്പീൽ കൊടുക്കാവുന്നതാണു്. ഹൈക്കോടതിയിൽ 5 ജഡ്ജിമാരുണ്ട്. അതിലെ പ്രധാന ജഡ്ജിയെ ചീഫ്ജസ്റ്റീസ് എന്നു് വിളിക്കുന്നു. ഇപ്പോഴത്തെ ഭരണഘടനയനുസരിച്ച് ഇൻഡ്യയിലെ ഏററവും ഉയൻന്ന കോടതി സുപ്രീം കോടതിയാണു്. സുപ്രീംകോടതിയുടെ ശാഖകൾ മാത്രമാണു് മററെല്ലാ കോടതികളും

---

## അദ്ധ്യായം 8

---

# പഞ്ചായത്ത്

വളരെ ചെറിയ കററങ്ങളെപ്പററി കേസു വിസ്തരിക്കുന്നതിനു് പഞ്ചായത്തു കോടതികളുണ്ട്. പൊതുവഴികളെ മലിനപ്പെടുത്തൽ, ചെറിയ തുകകൾ സംബന്ധിച്ചുള്ള വഴക്ക് എന്നിങ്ങനെയുള്ള കേസുകൾ പഞ്ചായത്തു കോടതികളുടെ പരിധിയിൽപ്പെട്ടവയാണു്.

ഈ കോടതികളിൽ മററു കോടതികളിലെപ്പോലെയുള്ള ന്യായാധിപതികളല്ല ഉള്ളത് ബിരുദധാരികളായ

അഭിഭാഷകന്മാർ തന്നെ വേണമെന്നില്ല. ആ ജഡ്ജിമാർക്ക് സർക്കാർ ശമ്പളമൊന്നുമില്ലതാനും.

ഒരു സ്ഥലത്തിലുള്ള പൌരന്മാരിൽ യോഗ്യരായ ആളുകളെ അവിടത്തെ തഹസിൽദാർ നിർദ്ദേശിച്ച് ഗവണ്മെൻറിലേയ്ക്ക് എഴുതി അയയ്ക്കുന്നു. ഗവണ്മെൻറ് ആ നിർദ്ദേശത്തെ അംഗീകരിച്ച് ആ മാന്യന്മാരെ പഞ്ചായത്തുകോടതി ജഡ്ജിമാരായി 3 വർഷകാലാവധിക്കു നിയമിക്കുന്നു. അവരിൽ ഭൂരിപക്ഷാഭിപ്രായമനുസരിച്ച് കേസു തീരുമാനം ചെയ്യുന്നു.

നമ്മുടെ രാജ്യത്തിലേയ്ക്ക് പഞ്ചായത്തു കോടതി ഏർപ്പാട് ഒട്ടും പുതിയതല്ല.

## നഗരസഭ

ഒരു രാജ്യത്തിൽ എങ്ങനെ ജനകീയഭരണം നടക്കുന്നുവോ അതുപോലെ ഒരു നഗരത്തിലെ ജനകീയഭരണം നടത്തുന്നതിനുള്ള സംഘടനയെയാണ് നഗരസഭ എന്നു പറയുന്നത്.

സ്വയംഭരണത്തിനുള്ള ആദ്യത്തെ പരിശീലനമാണ് നഗരസഭയിൽ കിട്ടുന്നത്. ഒരു ചെറിയ പട്ടണത്തിൽ ഉള്ള ജനങ്ങൾ തമ്മിൽ യോജിച്ച് പട്ടണത്തിലെ സകല സംഗതികളും ശരിയായി നിർവ്വഹിക്കുന്നെങ്കിൽ അവർ സ്വയം ഭരണത്തിന് അർഹരാണെന്നു നമുക്കു മനസ്സിലാക്കാം.

നഗരത്തിനെ ജനസംഖ്യയുടെ കണക്കനുസരിച്ച് പല വാർഡുകളായി ഭാഗിക്കുന്നു. ഓരോ വാർഡിലേയും വോട്ടർമാർ വാർഡിലെ ഒരാളിനെ സാമാജികനായി തിരഞ്ഞെടുക്കുന്നു. നഗരസഭയിൽ ജനങ്ങൾക്ക പ്രായപൂർത്തി വോട്ടവകാശം ഇല്ല. ജനങ്ങൾ കൊടുക്കുന്ന കരം, അവരുടെ വിദ്യാഭ്യാസയോഗ്യത ഇവയെ ആസ്പദമാക്കി മാത്രമേ വോട്ടവകാശം കൊടുക്കാറുള്ളു.

എല്ലാ വാർഡുകളിൽനിന്നും തിരഞ്ഞെടുക്കപ്പെട്ട സാമാജികന്മാർ ചേൎന്നു വേറെ ഒരാളിനെ തിരഞ്ഞെടുക്കുന്നു. ഈ തിരഞ്ഞെടുക്കുന്നയാളിനെ മുനിസിപ്പൽ ചെയർമാൻ എന്നു വിളിക്കുന്നു. ഒരു പട്ടണത്തിൽ ഒരു ലക്ഷത്തിൽ കൂടുതൽ ആളുകൾ വസിക്കുന്നുണ്ടെങ്കിൽ അതിനെ "സിററി" എന്നും:അതിലേക്ക് തിരഞ്ഞെടുക്കപ്പെട്ടയാളിനെ "മേയർ" എന്നും പറയുന്നു.

ഇങ്ങനെ തിരഞ്ഞെടുക്കപ്പെട്ടവർ ഒരു നിശ്ചിത കാലാവധി കഴിഞ്ഞാൽ മാററപ്പെടേണ്ടവരാണ്. അതുകൊണ്ട് നഗരസഭയുടെ കാര്യക്ഷമമായ നടത്തിപ്പിനുവേണ്ടി ഒരു ഗവണ്മെൻറു ഉദ്യോഗസ്ഥനെക്കൂടി നിയമിക്കുന്നുണ്ട്. ഇദ്ദേഹത്തെ മുനിസിപ്പൽ കമ്മിഷണർ എന്നു വിളിച്ചുവരുന്നു.

തിരഞ്ഞെടുക്കപ്പെട്ടവർ പൊതുവെയുള്ള തത്വങ്ങൾ രൂപീകരിക്കുന്നു. കമ്മീഷണർ അവയെ നടപ്പിൽ കൊണ്ടുവരാൻ വേണ്ടവിധം സഹായിക്കുന്നു.

പട്ടണങ്ങളിൽ ജനങ്ങൾ അധികം ഞെരുങ്ങിയാണല്ലോ അധിവസിക്കുന്നതു്. അതുകൊണ്ടു് പൊതുജനാരോഗ്യത്തിനു വേണ്ട പല സംഗതികളിലും നഗരസഭ പ്രത്യേകം ശ്രദ്ധിക്കേണ്ടതായിവരും. ഏററവും പ്രധാനമായ സംഗതി നഗരശുചീകരണമാണു്.

ശുചീകരണത്തിനു വേണ്ട തൊഴിലാളികളെ നിയമിച്ചു് ശരിയായ രീതിയിൽ അവർ വേല ചെയ്യുന്നുണ്ടോ എന്നു പരിശോധിക്കുന്നതിനു് പ്രത്യേകം ഉദ്യോഗസ്ഥന്മാരെ നിയമിക്കുന്നു. നഗരത്തിൻെറ എല്ലാ ഭാഗങ്ങളിലും ഉള്ള മാലിന്യങ്ങളെ ദിവസംപ്രതി നഗരത്തിൽനിന്നു ദൂരെയുള്ള ഏതെങ്കിലും ഒരു സ്ഥലത്തേയ്ക്കു മാററേണ്ടതു് അത്യാവശ്യമാണു്. ഈ മലിനവസ്തുക്കളിൽനിന്നു് കംപോസ്റ്റ്വളം തയാർ ചെയ്യാവുന്നതാണു്.

അടുത്തതായി സൂക്ഷിക്കേണ്ട സംഗതി ശുദ്ധജലവിതരണമാണു്. ജലത്തിലെ മാലിന്യങ്ങൾകൊണ്ടു് പല രോഗങ്ങളും ഉണ്ടാകാമല്ലോ. നല്ല കിണറുകൾ കുഴിപ്പിക്കുകയോ ജലസേചനപദ്ധതികൾ നടപ്പിൽ വരുത്തുകയോ ചെയ്യേണ്ടതാണു്.

ജനനമരണക്കണക്കു ശേഖരിക്കുന്ന സമ്പ്രദായത്തെപ്പററി നിങ്ങൾ കേട്ടിരിക്കുമല്ലോ. ഈ കണക്കു ശേഖരിച്ചാൽ മാത്രം പോരാ. മരണനിരക്കിൽ അസാധാരണമായ വർദ്ധനവു കണ്ടാൽ അതിനുള്ള കാരണം മനസ്സിലാക്കി പരിഹാരം അന്വേഷിക്കേണ്ട ചുമതല നഗരസഭയ്ക്കുണ്ടു്.

നിർബ്ബന്ധിതപ്രാഥമികവിദ്യാഭ്യാസം ഏതു നഗരസഭയിലും ഉടനടി നടപ്പിൽ കൊണ്ടുവരാവുന്നതാണു്. നഗരത്തിൻെറ പല ഭാഗങ്ങളിലായി വൈദ്യസഹായത്തിനു സൌകര്യം ചെയ്തിരിക്കേണ്ടതാണു്. ദരിദ്രരായ കുട്ടികൾക്കു് ആഹാരവും വസ്ത്രവും കൊടുത്തു് അവരെയും നല്ല പൌരന്മാരാക്കിത്തീർക്കേണ്ടതാണു്.

ആളുകൾ തിങ്ങിപ്പാർക്കുന്ന സ്ഥലങ്ങളായതുകൊണ്ടു് ഏതെങ്കിലും സാംക്രമികരോഗങ്ങൾ ഉണ്ടായാൽ വളരെ ആപൽക്കരമാണു്. അപ്പോൾ അതിനുവേണ്ട മുൻകരുതലുകൾ ചെയ്യേണ്ടതു് അത്യാവശ്യമാകുന്നു. നിർബ്ബന്ധിതമായി എല്ലാവർക്കും കുത്തിവയ്പ്പു നടത്തണം.

ഈ വിധം പല സൌകര്യങ്ങളും ചെയ്യുന്നതിനായിട്ടാണു് നഗരസഭ നഗരവാസികളിൽനിന്നു് നികുതി ഈടാക്കുന്നതു്. ജനങ്ങളുടെ മനഃപൂർവ്വമായ സഹകരണം കൊണ്ടു മാത്രമെ നഗരസഭയുടെ ജോലി വിജയകരമാകയുള്ളു.

---

അദ്ധ്യായം 9

# സ്കൂൾപഞ്ചായത്തുകൾ

ഗ്രാമപഞ്ചായത്തു്, പഞ്ചായത്തുകോടതി . എന്നിവയുടെ ഉപയോഗങ്ങളും ജോലികളും എന്താണെന്നു മനസ്സിലാക്കിക്കഴിഞ്ഞുവല്ലൊ. നിങ്ങളുടെ ക്ലാസ്സിലും സ്കൂളിലും ഉണ്ടാകുന്ന ചില്ലറ വഴക്കുകളും മററും :തക്കുന്നതിനു സ്കൂൾപഞ്ചായത്തു് ഏർപ്പെടുത്തുക വളരെ നല്ലതാണു്. ഓരോ ക്ലാസിൽനിന്നും ഒരു പ്രതിനിധിയെ തിരഞ്ഞെടുക്കുക. ഈ ക്ലാസു പ്രതിനിധികളെല്ലാംകൂടിച്ചേൎന്നു 5പേരടങ്ങിയ ഒരു സമിതിയെ തിരഞ്ഞെടുക്കണം. ഈ സമിതിയെ സ്കൂൾപഞ്ചായത്തു് എന്നു പറയാം.

വിദ്യാർത്ഥികളുടെ ഇടയ്ക്കുണ്ടാകുന്ന ചില്ലറ വഴക്കുകൾ തീക്കുന്നതിനു് ഈ പഞ്ചായത്തു സഹായമായിരിക്കും. വലിയ ശിക്ഷകളൊന്നും കൊടുക്കേണ്ട ആവശ്യമില്ല ഒരു വിദ്യാർത്ഥി കുററവാളിയാണെന്നു വിദ്യാത്ഥികളുടെ പഞ്ചായത്തുതന്നെ തീർച്ചപ്പെടുത്തി ആ വിവരം വെളിപ്പെടുത്തുകയാണെങ്കിൽ കുററവാളി വല്ലാതെ ലജ്ജിക്കുവാൻ ഇടയുണ്ടു്.

അല്പം ഗൌരവമേറിയ കുററമായാൽ ചെറിയ ഒരു പ്രായശ്ചിത്തംകൊണ്ടു നന്നാക്കാൻ ശ്രമിക്കാവുന്നതാണു്. ഗൌരവതരമായ ഒരു കുററം ചെയ്യുന്നിരിക്കട്ടെ. അവനോടു മററു വിദ്യാർത്ഥികൾ സഹകരിക്കുകയില്ലെന്നു കണ്ടാൽ അവൻ കുററം സമ്മതിച്ചു് പശ്ചാത്തപിക്കുകയും അത്തരം കുററം ആവത്തിക്കാതിരിക്കുകയും ചെയ്യുമെന്നുള്ളതിനു സംശയമില്ല.

വിദ്യാലയങ്ങളിൽ വിദ്യാഭ്യാസത്തിനായിട്ടുമാത്രമാണു് നിങ്ങളുടെ മാതാപിതാക്കന്മാർ നിങ്ങളെ അയയ്ക്കുന്നതു്. ഓരോ ക്ലാസിലും ഒന്നോ രണ്ടോ ദുഃസ്വഭാവികൾ ഉണ്ടെന്നു വരാം. നിങ്ങൾ അവരുടെ ദുഷ്പ്രേരണകൾക്കു വിധേയരാകരുതു്. നല്ല കുട്ടികൾ ഒന്നുചേർന്നു് അല്പം മോശമായ കുട്ടികളെക്കൂടി നന്നാക്കാൻ ശ്രമിക്കുക. ഇങ്ങനെ ചെയ്യുകയാണെങ്കിൽ വിദ്യാലയജീവിതം കുറെക്കൂടെ സന്തോഷപ്രദമായിരിക്കും. സ്കൂൾപഞ്ചായത്തു ശരിയായ വിധത്തിൽ പ്രവർത്തിക്കുന്നതിനു് നിങ്ങൾ സഹകരിക്കേണ്ടതാണു്.

---

അദ്ധ്യായം 10

---

## സമുദായസേവാസംഘം

നിങ്ങൾക്കു ഇന്നു കിട്ടിവരുന്ന വിദ്യാഭ്യാസസൌകര്യങ്ങൾ പലതും പഴയകാലത്തുള്ള ആളുകൾക്കു് കിട്ടിക്കാണുകയില്ല. അതുകൊണ്ടാണു് ഗ്രാമപ്രദേശങ്ങളിലുള്ള പ്രായംചെന്ന ആളുകൾ വിദ്യാഭ്യാസമില്ലാത്തവരായി കാണപ്പെടുന്നതു്. സ്കൂൾസമയത്തിനു പുറമെ പല നല്ല കാര്യങ്ങളിലും നിങ്ങൾക്കു് പങ്കെടുക്കുവാൻ സാധിക്കുന്നതാണു്.

നഗരശുചീകരണത്തിന്റെ പ്രാധാന്യം എന്താണെന്നു നിങ്ങൾക്കു് അറിയാമല്ലോ. എന്നാൽ സാധാരണ ജനങ്ങൾ അതറിയുന്നില്ല. പല വീട്ടുകാരും അവരുടെ പരിസരങ്ങൾ ശുദ്ധിയായി സൂക്ഷിക്കാറില്ല. ശുചിത്വത്തിന്റെ പ്രാധാന്യവും ശുചിത്വമില്ലാഞ്ഞാലുള്ള

ട്ടുഷ്യങ്ങളും സാധാരണയാളുകളെ നിങ്ങൾ പറഞ്ഞു മനസ്സിലാക്കുക. സമുദായത്തിൻെറ നന്മക്കുവേണ്ടി നിങ്ങളിൽതന്നെ ചിലർ ഒരു സംഘം ചേരുക. ഇതിനെ സമുദായസേവാസംഘം എന്നു പറയാം.

ഒഴിവു ദിവസങ്ങളിലെങ്കിലും ഗ്രാമപ്രദേശങ്ങളിലേയ്ക്കു ചെല്ലുക. അവിടത്തെ അറിവില്ലാത്ത ആളുകളോടും വിദ്യാലയങ്ങളിലേയ്ക്കു പോകാത്ത കുട്ടികളോടും വേണ്ടതു പറയുക. ആവശ്യമുണ്ടെങ്കിൽ പരിസരങ്ങൾ ശുദ്ധമാക്കിക്കൊടുക്കുക. ചെറുപ്പക്കാരും സമപ്രായന്മാരുമായ നിങ്ങൾ ഇങ്ങനെ ചെയ്യുന്നതു കണ്ടാൽ മററു കുട്ടികൾ നിശ്ചയമായും നിങ്ങളെ അനുകരിക്കും.

കൂടാതെ നിങ്ങളെക്കാളും പ്രായം കുറഞ്ഞ കുട്ടികൾക്കു യോജിച്ചതായ വിനോദങ്ങളും മററും സംഘടിപ്പിക്കുക. വൈകുന്നേരസമയങ്ങളിൽ സൌഹാർദ്ദമായി വിനോദങ്ങളിൽ പങ്കെടുക്കുന്നതുതന്നെ കുട്ടികളുടെ ആരോഗ്യത്തിനു വലിയ ഒരു സഹായമായിരിക്കും.

## സന്നദ്ധഭടന്മാരായി സേവനം അനുഷ്ഠിക്കുക

നിങ്ങളുടെ സ്കൂളുകളിൽ ചിലപ്പോൾ ചില ആഘോഷങ്ങൾ നടക്കാറുണ്ടല്ലോ. യാതൊരു കുഴപ്പവും കൂടാതെ ആഘോഷങ്ങൾ നടത്തുന്നതിന് നിങ്ങൾക്ക് അത്യധികം താല്പര്യമുണ്ടായിരിക്കും. അപ്പോൾ നിർവാഹകസമിതിയെ സഹായിക്കാൻ നിങ്ങളിൽത്തന്നെ ചിലർ സന്നദ്ധഭടന്മാരായി സേവനം അനുഷ്ഠിക്കുന്നു. ഈ സേവനം നിങ്ങൾക്കും ഭാരവാഹികൾക്കും ക്രമത്തിലധികം സന്തോഷത്തെ കൊടുക്കുന്നതായിരിക്കും. ആളുകൾ തിങ്ങിക്കൂടുന്ന സ്ഥലത്ത് പല വിധത്തിൽ വിഷമങ്ങൾ നേരിടാവുന്നതാണ്. ഒരു മീററിംഗാണ് നടക്കുന്നതെന്ന്

വിചാരിക്കുക. പല ആളുകളെയും ക്ഷണിച്ചുവരുത്തിയിട്ടുണ്ട്. അവക്ക് യഥാസൌകര്യം സീററുകളുണ്ടാക്കിക്കൊടുക്കുക. അവരെ വേണ്ടതുപോലെ ഉപചരിക്കുക ഇത്തരം ആഘോഷങ്ങളിൽ സേവനം അനുഷ്ഠിക്കുന്നതുകൊണ്ടു് നിങ്ങൾക്ക് ചുമതലാബോധം ഉണ്ടാകും. മററുള്ളവരോട് പെരുമാറേണ്ട രീതി മനസ്സിലാകും. ശിക്ഷണം എത്രത്തോളം വിലയേറിയതെന്നു നിങ്ങൾക്കു് നേരിട്ടുകാണാം. സ്വന്തം പ്രയത്നംകൊണ്ടു് ഒരു ആഘോഷം നടത്തുമ്പോൾ പ്രായോഗികമായ പല വിഷമതകളും അനുഭവങ്ങളും ഉണ്ടാകും. വിഷമതകളെ തരണംചെയ്യുന്നതിനുള്ള മാർഗ്ഗങ്ങൾ നിങ്ങൾ കണ്ടുപിടിക്കും.

സ്കൂളിൽ മാത്രമല്ല പൊതുവെ നടത്തുന്ന ചില വിശേഷങ്ങളിലും ആഘോഷങ്ങളിലും പങ്കെടുക്കുന്നതു സമുദായസേവനത്തിനുള്ള ഒരു അവസരമായി ഉപയോഗിക്കാം. ഉദാഹരണമായി ഇൻഡ്യൻ റിപ്പബ്ളിക്ക് ദിവസം, മഹാത്മാഗാന്ധി ചരമദിനം എന്നീ ആഘോഷങ്ങളിൽ പങ്കുകൊള്ളുന്നതുകൊണ്ടു് പല സംഗതികളും മനസ്സിലാക്കാൻ സാധിക്കും.

സാധുക്കളായ കുട്ടികൾക്കും സ്ത്രീകൾക്കും ആഘോഷങ്ങളിൽ സന്തോഷപൂർവ്വം പങ്കെടുക്കാൻ സാധിക്കുന്നില്ല. ഈ സന്ദർഭങ്ങളിൽ നിങ്ങൾ ഒരു വാളൻറിയർസംഘമായി പ്രവർത്തിക്കാൻ ശ്രമിക്കുക.

ചെറുപ്പത്തിൽതന്നെ നിങ്ങളുടെ കഴിവിനുതക്കവണ്ണം സമുദായത്തിനും രാഷ്ട്രത്തിനും വേണ്ടതു ചെയ്യാൻ ഉത്സാഹിക്കുക. അപ്പോൾ നിങ്ങൾക്കും സമുദായത്തിനും രാഷ്ട്രത്തിനും ഉന്നതി ലഭിക്കും

---